# 24. ശിവസ്തവം (പ്രപഞ്ചസൃഷ്ടി)

ചെവി മുതലഞ്ചുമിങ്ങു ചിതറാതെ മയങ്ങിമറി-
ഞ്ഞവിടെയിരുന്നു കണ്ടരിയ കണ്ണിലണഞ്ഞഴിയും
ഇവകളിലെങ്ങുമെണ്ണവുമടങ്ങി നിറഞ്ഞു പുറം
കവിയുമതേതതിന്റെ കളി കണ്ടരുളീടകമേ! 1

അകമുടലിന്നുമിന്ദ്രിയമൊട്ടുള്ളമഴിഞ്ഞെഴുമീ-
പ്പകലിരവിന്നുമാദിയിലിരുന്നറിയുന്നറിവാം
നകയിലിതൊക്കെയും ചുഴലവും തെളിയുന്ന നമു-
ക്കകുടിലവൈഭവങ്ങളിലടങ്ങിയിരുന്നരുളാം. 2

അരുളിലണഞ്ഞിരുൾത്തിര മുഴങ്ങിയെഴുന്ന കുളുർ-
ന്നരുമിഴി നാവിലമ്മണമുണർന്നതൊട്ടും പിരിയും
അരനിമിഷത്തിലിങ്ങിതിലിരുന്ന തികഞ്ഞവരും
ദുരിതസമുദ്ര,മിമ്പതിലെങ്ങു നമുക്ക ശിവ? 3

ശിവ! ശിവ! മാത്രയിൽ പലതരം ചിതറുന്ന വെളി-
ക്കിവകളിലെങ്ങുമിങ്ങിതമറിഞ്ഞു നിറഞ്ഞരുളും-
ശിവ! ഭഗവാനെയും ചിതറുമാറു തികഞ്ഞു വരു –
ന്നിവരൊട്ടു പോരിനിന്നിയരുതേ കരുണാലയമേ! 4

അലയുമിതൊക്കെയും കപടനാടകമെന്നറിയും-
നിലയിലിരുന്നറിഞ്ഞഴിവതിന്നു നിനയ്ക്കുക നീ;
തലയിലെഴും തരങ്ഗനിര തള്ളി നിറഞ്ഞുമറ-
ഞ്ഞലർശരവൈരി, നിന്നുടെ പദങ്ങളിലെങ്ങിനിയാം? 5

ഇനിയലയാതെ നിന്തിരുവടിക്കടിയൻ ദിനവും
മനമലരിട്ടു കുമ്പിടുമിതിങ്ങറിയുന്നതു നീ;
ജനനമെടുത്തുഞ്ഞാനിതുകളിൽ പലതായി വല-
ഞ്ഞനിശമെനിക്കിവണ്ണമൊരു വേദനയില്ല പരം. 6

അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരു-
ന്നപജയമായണഞ്ഞതിതു കണ്ടറി നീ മനമേ!
ജപപടമങ്ഗമാമിതിലിരുന്നു ജപിക്കുകിലി-
ങ്ങുപരതി വന്നുചേരുമകതരിലൊരിമ്പമതാം. 7

അതുമിതുമെന്നുമുന്നുക നിമിത്തമിതിങ്കലെഴും-
പതി പശു പാശമിങ്ങിതു പരമ്പരയായഴിയും
മതി കതിരോടു മണ്ണൊളി നിയത്തനിലൻ ജലവും
പതിയുടെ രൂപമെന്നിഹ നമിച്ചുപദം പണിയാം. 8

പണിപലതായ് വരുന്ന കനകത്തിലിരുന്നതുപോ-
ലണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയുമദ്ഭുതമാം
അണിയണമെന്നെ നിന്തിരുവടിക്കടിയൻമലരാ-

മണിയണിയായ് നിരന്നു തിരയറ്റുയരും കടലേ! 9

കടലിലെഴും തരങ്ഗനിരപോലെ കലങ്ങിവരു-
ന്നിടനടനള്ളഴിഞ്ഞു പല പറ്റൊഴിയുന്നതുപോൽ
ഘടപടമെന്നെടുത്തിഹ തൊടുത്തു വഴക്കിടുമീ
കുടമുടയുന്നതിന്നകമെടുത്തരുളീടണമേ! 10